# ഈ കവിതകൾ

## പ്രാർത്ഥനയോടെ സമർപ്പിക്കുന്നു

**DR. N. GOPALAKRISHNAN,** Ph.D., D.Litt.
Scientist & Hon. Director IISH

**Indian Institute of Scientific Heritage**
Thiruvananthapuram 695 018

Heritage Publication Series - 95

- ...... പ്രാർത്ഥന
- ...... ശ്രീപൂർണത്രയീശ സമർപ്പണം
- ...... എന്റെ ഭാരതം
- ...... എന്റെ അമ്മ
- ...... അച്ഛന്റെ ചിന്തകൾ
- ...... ശ്രീയേശുദേവൻ
- ...... ഭാരതീയ വിചാരധാര
- ...... ശ്രേഷ്ഠനാം മർത്ത്യൻ
- ...... ശാസ്ത്രവും പ്രകൃതിയും
- ...... മഹാബലിക്കു സ്വാഗതം
- ...... വിശ്വരൂപം
- ...... എന്റെ മരണം

## പ്രാർത്ഥന

ഗുരുവായൂരപ്പാ നിൻ തിരുമാറിൽ ചാർത്താൻ
തുളസിപ്പൂ ഇതൾ കൊണ്ടൊരു മണിമാലയുമായ്
ഗുരുപവനപുരത്തിൽ വാഴീടും കണ്ണാ
തിരമേനിയിൽ ചാർത്താനൊരു നറുവാകയുമായ്

കണ്ണാ നിൻ കൈത്തണ്ടയിൽ അണിയാനൊരു കങ്കണം
കൈ നിറയെ പാദത്തിലർച്ചിക്കാൻ തുളസിക്കതിർ
തിരുമുടിയിൽ ചാർത്താൻ തിളങ്ങുന്നൊരു മയിൽപ്പീലി
തിരുമേനിയിൽ നിറയാൻ നറുചന്ദനതൈലവുമായ്

പ്രഭ ചൊരിയും ദീപത്തിൽ നിറയ്ക്കാനൊരു നറുനെയ്യും
കാർകൂന്തൽ നിറയും തിരുനെറ്റിക്കൊരു തിലകവും
മൃദുഗീതം ചൊരിയാനായ് സ്വർണ്ണാങ്കിത വേണുവുമായ്
തവഭക്തൻ തിരുമുമ്പിൽ നിറമിഴിയായ് നിൽക്കുന്നു.

പൂന്താനക്കവിതയിൽ നിറയുന്നൊരു മണിവർണ്ണാ
ഭക്തിക്കായ് വിഭക്തിയെ തഴഞ്ഞോരെൻ കാർവർണ്ണാ
ഒരു കൈപ്പിടിയവലിന്നായ് നൽകിയ നിൻ പുഞ്ചിരി
അടിയന്റെ കവിതയിലും നിറയാൻ വരമരുളണമേ!

■

## ശ്രീ പൂർണ്ണത്രയീശ സമർപ്പണം

പൂർണ്ണവേദ പുരിയിൽ വാഴും പൂർണ്ണത്രയീശാ
പന്നഗേന്ദ്ര സ്ഥിതനാം നിൻ പ്രഭാമണ്ഡലം
പാണ്ഡവ ധീരനാൽ കൊളുത്തിയ നെയ്ദീപത്തിൽ
കാണാൻ നിറമിഴിയായ് നിൽപൂ നിൻ ഭക്തൻ

മുല്ലപ്പൂമാല നിറഞ്ഞോരു നിൻ മാറിടവും
സ്വർണ്ണക്കിരീടം തിളങ്ങുന്ന നിൻ മൗലിയും
ചന്ദനത്തൈല സുഗന്ധമേൽക്കുമാ ശ്രീലകവും
കൺകുളിൽക്കെക്കാണാൻ അടിയനിതാ വരുന്നേൻ

വില്വമംഗലത്തിനായ് നീ നൽകിയ ദർശനം
കളഭാഭിഷിക്തമായ നിൻ സുവർണ്ണദർശനം
കരിവീരന്മാർ മുകളിൽ തുള്ളിച്ചാടുമാ ദർശനം
തവ ദേശവാസിക്കായ് തന്നരുളീടേണമേ നീ

വിദ്യക്കായ് കേണു ഞാനെൻ പൂർണ്ണപുണ്യഫലം
ശ്രമഫലമൊന്നും അടഞ്ഞില്ല നിൻ കാരുണ്യത്താൽ
ഇനിയും കേഴുന്നു ഞാൻ നിൻ മുന്നിലാഗ്രഹത്താൽ
ചൊരിയേണമേ നിൻ കൃപയെൻ കൊച്ചുമനതാരിലും

## എന്റെ ഭാരതം

ദിഗന്തങ്ങളുൾക്കിടിർക്കൊള്ളുമാറുച്ചത്തിൽ
പൊട്ടിത്തെറിച്ചൊരാ ജ്യോതി രൂപം
ആയിരമർക്കാഗ്നിക്കു തുല്യമാം പ്രഭചൊരിഞ്ഞി-
ട്ടയ്യോ ചിതറിക്കിടക്കുന്നിതൊരു കൊച്ചുഭാഗം

സൗരയൂഥമതിലൊരംശമായി സൂര്യൻ തൻ കേന്ദ്രമായ്
പ്രദക്ഷിണം വെയ്പൂ മിത്രന്നനുസൃതമായ് ഗ്രഹങ്ങൾ
കോടിനക്ഷത്രങ്ങളിലൊന്നുമാത്രമായ് സൂര്യദേവൻ
ക്ഷീര സാഗരത്തിലൊരിറ്റുദേശം സ്വന്തമാക്കിനാൻ

സ്വന്തം ഗ്രഹങ്ങളെ തണുപ്പിച്ചും തപിപ്പിച്ചും
വട്ടം വരയിൽ വലയം വെയ്പിച്ചു ദേവൻ
പല കോടി യുഗങ്ങൾ പിന്നിടുന്നീ പ്രദക്ഷിണം
ഇന്നും നിലയ്ക്കാതെ ഇനിയും നിലയ്ക്കാതെ തുടർന്നിടുന്നു

ശാന്തനിശ്ചലമീപ്രപഞ്ചത്തിൽ, പ്രകൃതി തൻ
പ്രഭചൊരിയുന്നതു നോക്കി നിൽക്കാനവൾ
സൂര്യക്ഷേത്രേ തിരഞ്ഞെടുത്തീ കൊച്ചുഭൂവിനെ
യെന്നിട്ടൊഴുക്കിയാ ചൈതന്യത്തിന്റെയൊരുതുള്ളിയീഭൂവിൽ

വളർന്നു വികസിച്ചു പന്തലിച്ചു നിൽക്കുന്നിതാ
വൻ വൃക്ഷങ്ങളും കൊച്ചു കറുക മുക്കൂറ്റിയും
അംബര ചുംബനം കൊതിക്കുന്ന ഹിമവാനും
പാതാളം തൊട്ടൊഴുകുന്ന പ്രശാന്ത സമുദ്രവും
കൊച്ചു മത്സ്യങ്ങൾ, മുതല, നീലത്തിമിംഗലം കടലിൽ
ചതുഷ്പാദ ജീവികൾ വലയുന്നീ ഭൂവിലസംഖ്യം
ചിന്തിച്ചും ചിരിപ്പിച്ചും വളർത്താനൊത്തില്ലയവയെ
പ്രകൃതിക്കതിനാലന്ത്യജനായ് സൃഷ്ടിച്ചവൾ മർത്ത്യനെ

കാട്ടിൽ നിന്ന് നാട്ടിലേറിയൊരവന്റെ സംസ്കാരങ്ങ-
ളനവധി ദേശങ്ങളായ് വളർന്നു വികസിച്ചു പന്തലിച്ചു
കാലത്തിൻ ശക്തിയേറുമൊരു കരാള ഹസ്തമയ്യോ
മണ്ണോടു ചേർത്തിതവയെ വെറും ഓർമ്മകൾ മാത്രമാക്കി

അവയിലൊന്നായ് വളർന്ന വികസിച്ചൊരാദേശം
എന്റെ പവിത്ര ഭാരത പുണ്യ ഭൂപ്രദേശം
വേദ-പുരാണ-സ്മൃതി ധാരകളുമായീ ആര്യദേശം
മണ്ണോടു ചേർന്നിടാതെ ഇന്നും ജീവിപ്പെൻ മാതൃദേശം

വേദം പകുത്തോരു വ്യാസ ദേവനും, മാനിഷാദ
പാടിയോരു വാത്മീകിയും, ജീവിച്ചിരുന്നിതീ ഭൂവിൽ
അഗസ്ത്യനും, പുലസ്ത്യനും, ഗൗതമനുമിവിടെ വന്നൂ
ചരകനും, സുശ്രുതനും, ചാർവാകനുമീ ഭാരതത്തിൽ

അഗ്നിയും വരുണനുമരുണനുചന്ദ്രനുമർക്ക ദേവനും
നിറഞ്ഞു നിൽപ്പൂ ആയിരക്കണക്കാം വേദസൂക്കിൽ
പ്രകൃതീ ദേവീ നിൻ വികൃതിയറിഞ്ഞു ചിന്തിച്ചാസ്വദിച്ചു
ശ്രേഷ്ഠാര്യാരാം ഭാരതാംബതൻ പൂർവ്വജ്ഞാനിയാമക്കൾ

പ്രകൃതിതൻ സൂതം തുളുമ്പിയോരാ വേദമന്ത്രങ്ങളും
മനുജക്കർമ്മകാണ്ഡം വർണ്ണിക്കുന്നോരിതിഹാസ ഭാരതവും
ധർമ്മചരിത്രം നിറയുന്നൊരാ വാത്മീകി രാമകഥയുമെൻ
ഭാരത ദേശത്തിലിന്നുമമരമചഞ്ചലമായ് പ്രതിധ്വിനിപ്പൂ

കർമ്മക്ഷേത്രം നിറഞ്ഞോരെൻ ഭാരതം, പുണ്യനദികളൊഴുകു
ന്നെൻ ഭാരതം, ധന്യപുത്രർ ജനിച്ചോരെൻ ഭാരതം
ജീവ പ്രകൃതി ചൈതന്യം തുളുമ്പുമീ മാതൃദേവീ, നിൻ
മടിയിലിരുത്തീ കൊച്ചുകവിത രചിക്കാനനുഗ്രഹിക്കേണമേ

## എന്റെ അമ്മ

കൊച്ചുണ്ണീ, യെൻ മാതാവിൻ കഥ നിന്നോടു ചൊല്ലട്ടെയോ?
ഓർമ്മവച്ച നാൾ മുതൽ മാതാവിൻ മധുമൊഴി കേൾക്കുന്നു ഞാൻ
അലറിയട്ടഹസിച്ചടത്തുചെന്നാലും സ്മേരവദനയാമെന്നമ്മ-
യെൻ സോദരരെ പരിചരിച്ചാനന്ദിപ്പിക്കുമെന്നുമെന്നും

തളരുന്നോരെൻ മാതാവിന്നായീ സപ്തതി ജനനാൽപരം
മെലിഞ്ഞ മേനിയിലവശേഷിച്ചോരു ശക്തി ചിരിക്കാനവർ
ശേഖരിച്ചതോ എന്നുതോന്നുമാറാശരീരം ക്ഷീണിച്ചയ്യോ
വയ്യന്നുരിയാടുകിലും മക്കൾതൻ സ്നേഹത്തിന്നായുഴലുന്നു

കൊച്ചുണ്ണീ, ഞാനെന്നമ്മേ! എന്നലറിച്ചിരിച്ചാലോടി-
യെന്നമ്മ പുഞ്ചിരിച്ചാകാംക്ഷയോടെത്തുമെന്നരുകിൽ
ചുക്കിച്ചുളിഞ്ഞോരാ പൂമുഖത്ത് വെട്ടിത്തിളങ്ങുന്ന
വെള്ളിച്ചുരുൾമുടി മാറ്റി ഞാനെന്തു ചൊല്ലുന്നെന്നു കാത്തുനിൽപ്പൂ

മോദത്താൽ ഞാനെന്നമ്മയുടെയാമുഖം മനസ്സിൽ നിറച്ചു-
വെച്ചാനന്ദിക്കാനായ് വിളിച്ചതെന്നോതിയാൽ, മുഖം കുനിച്ച്
തിരിച്ചു പോകുമോരമ്മക്ക് വയ്യയേറെ നടക്കാൻപോലും
പുത്രവാത്സല്യമാണീ വരവിലുണ്ണീ നിയെന്നമ്മയിൽ കണ്ടത്.

ആനന്ദമെന്തന്നറിയാത്തൊരമ്മയ്ക്കാനന്ദിപ്പിക്കാനേയെന്നുമറിയൂ
നിറയുമെന്നെങ്കിലും, കർമ്മധർമ്മത്താൽ കുഞ്ഞിലെ ദരിദ്രയാം
ജീവിതശ്ശീലമാ കാലമിത്രയുമെൻ മാതാവിൻ കൂടപ്പിറപ്പായ്
ഉണ്ണീയെന്നമ്മക്കാനന്ദമെന്നും മനസ്സിലെ മരീചികമാത്രമായി

കള്ളക്കർക്കിടകത്തിലെ കൊള്ളിയാൻ മിന്നുന്നെരെൻ ബാല്യകാലം
അമ്മതന്നരുകിൽ ചേർന്നിരുന്നു നാമം ചൊല്ലിയൊരാപൂർവ്വകാലം
ഇന്നും മനസ്സിൽ തങ്ങി നിൽപ്പൂ, കാലചക്രമെത്ര തിരിഞ്ഞീടുകിലും
മാതാവിൻ മടിയിൽ തലചായ്ച്ചുറങ്ങാനാഗ്രഹിക്കട്ടെയോ ഞാനെന്നുമെന്നും

കുഞ്ഞുങ്ങളാം ഞങ്ങളെ നട്ടുവളർത്തി വികസിപ്പിച്ചാനന്ദിപ്പിച്ച-
വർതൻ മൃദുകരത്തിൻ തലോടലേറ്റയെൻ ജീവിതം ധന്യമമ്മേ
യവനികക്കുള്ളിലൊളിക്കുംവരെയെൻ ജന്മമത്രയും നിൻ സ്മൃതി
ധാരയൊഴുകിയൊഴുകി നിറഞ്ഞു കവിഞ്ഞു നിൽക്കുമാറാകട്ട ദൈവമേ

എന്നമ്മേ! ഇനിയുമെത്രകാലം ഞാനീമധുരമൊഴി കേൾക്കാൻ
ഭാഗ്യനാകും!
ജഗദീശ്വരാ, കുഴിഞ്ഞ മിഴികളും ചിരിച്ചൊരാവദനവും നിത്യമെന്നോണം
എൻ മനസ്സിൽ നിറഞ്ഞു തുളുമ്പി നിൽപ്പുമാറാകേണമേ
എന്നുണ്ണീ, നിശ്ചലമായി ചൈതന്യഹീനമാകുമാശരീരം ഓർക്കാ
വതല്ലെനിക്കൊരിക്കലും

■

## അച്ഛന്റെ ചിന്തകൾ

തങ്കക്കുടങ്ങളെത്താരാട്ടുപാടുവാൻ
ആർത്തിയീരമ്പുന്നു മനസ്സിനുള്ളിൽ
തങ്കക്കുടങ്ങളെത്തലോടിടുവാൻ
വിറപൂണ്ടുനിൽക്കുന്നെൻ കൈത്തടങ്ങൾ
കുസൃതിച്ചിരിയൊന്നു കേട്ടിടുവാൻ
വട്ടം പിടിക്കുന്നെൻ കാതുരണ്ടും
കുഞ്ഞോമന നൃത്തം കണ്ടിടുവാൻ
മോഹിച്ചു നിൽപ്പുണ്ടെൻ കൺമണികൾ
ആനന്ദമേകുമീ കുസൃതിത്തരങ്ങൾ
ചിന്തിച്ചിരിക്കുന്നു ഞാനെന്നുമെന്നും.

ഇമ്പം നിറയുമൊരു പാട്ടു കേൾക്കേ
മക്കളെ നിങ്ങളെൻ ഹൃദയം നിറയ്ക്കുന്നു.
തത്തിക്കളിക്കുന്ന കുഞ്ഞുങ്ങളിൽ നിത്യം
നിങ്ങടെ ചിത്രമെൻ മുന്നിലെത്തും.
നിങ്ങളില്ലാത്തൊരു ശൂന്യത നിറയുവാൻ
ഗതകാല സ്മരണകൾ നിറയ്ക്കുമീ മനസ്സിൽ
കോരിത്തണുക്കുമീയുഷ്ണകാലത്തിലും
സൂര്യോദയം മുതൽക്കർമ്മിയാകുന്നു ഞാൻ
സമ്പന്ന പാശ്ചാത്യ സന്തോഷമൊന്നും
നിങ്ങളില്ലാതെയീയച്ഛന്നു വേണ്ട
എണ്ണിത്തീരേണ്ടുന്ന ദിവസങ്ങളായാൽ
ഇക്കരെനിന്നച്ഛനക്കരെയെത്തും.
ഏകനായ് ജീവിച്ചോരനുഭവമായ്
എൻ കൊച്ചുവീട്ടിൽ പറന്നു ഞാനെത്തും.
പൊട്ടിച്ചിരിപ്പിക്കും കഥകളുമായ്
എന്നോമനമക്കൾ കാത്തുനിൽക്കും
ഗഹനങ്ങളാകുന്ന സന്ദേഹവുമായീ
യച്ഛന്റെ മുന്നിലേക്കോടിയെത്തും
മിടുക്കരായ് തീർന്നോരു ചിത്രവുമായ്
പൈതങ്ങളെ നിങ്ങളരികിലെത്തും
കോരിത്തരിക്കുന്നോരാനന്ദവുമായി
കുഞ്ഞുങ്ങളെയച്ഛന്നുമ്മവയ്ക്കും
വാരിപ്പുണർന്നെൻ നിറകണ്ണുമായീ
യച്ഛന്റെയനുഭവം ചൊല്ലിക്കൊടുക്കും.
മക്കളെപ്പിരിഞ്ഞ ദിവസങ്ങളിൽ കണ്ട
കാഴ്ചകളൊക്കെയും കഥകളായ് ചൊല്ലും
അമ്മതന്നരുമയായ് തത്തിക്കളിച്ച്
കഴിഞ്ഞോരു വർഷവും ഓർത്തു കൊണ്ട്
തങ്കക്കുടങ്ങളെത്താരാട്ടുപാടിഞാൻ
മാറോടു ചേർത്തന്നുവെച്ചുറക്കും

## ശ്രീയേശുദേവൻ

ക്യസ്തു ഭക്തനാമെൻ സുഹത്തെന്നോടു ചോദിച്ചു
ദേവനാമേശു ചരിതം നിന്നെയാകർഷിച്ചില്ലയോ?
ചൊല്ലിഞാൻ, ധീരനായ് ത്യാഗിയായ് അചഞ്ചലനായ മർത്യനായ്
ഭൂവിൽ ജനിച്ചോരാ ക്യസ്തുവാണെന്നെയാകർഷിക്കുന്നതെന്നും.

അവൻ ജന്മത്തിങ്കലുദിച്ചോരുജ്ജ്വലപ്രഭയാർന്ന നക്ഷത്രമോ
ദേവചൈതന്യത്താൽ ജലം വീഞ്ഞാക്കിയവൻ തപശക്തിയോ
കുരുടന്നു നൽകിയ കാഴ്ചയോ ചെകിടനെ കേൾപ്പിച്ചതോ
യേശുചരിതത്തിലെന്നെയതിശയിപ്പിച്ചില്ലയൊന്നുമേ

പുൽത്തകിടിയിലെ ഉണ്ണിയെക്കാണാനെത്തിയ മാലാഖയോ
കർത്താവിൻ വരവിനെ ധ്വനിപ്പിക്കുമൊരശരീരിയോ
ആട്ടിൻപറ്റങ്ങളിൽ കണ്ടാനന്ദത്തിമർപ്പോ എന്നെ
യേശുവിൻ ഭക്തനാക്കിയില്ല ശിഷ്യനുമാക്കിയില്ലതന്നെ.
'പത്രോസാം പാറക്കുമേലെൻ' പള്ളിവന്നീടുകിലും
കച്ചോടക്കാരാമവരെ പള്ളിയിൽ നിന്നാട്ടിപ്പായിക്കലും
ഭക്തർക്കായനവധിയപ്പം തൻ കയ്യിൽ നിന്നവൻ കൊടുക്കിലും
അതൊന്നുമെന്നിൽ യേശുവേ ദൈവതുല്യനാക്കിയില്ല.

മരണപ്പെട്ടോരെയനവധിയവൻ ജീവിപ്പിക്കിലും
ജ്ഞാനസ്നാനമർപ്പിച്ചവരെ ശിഷ്യരാക്കിയെങ്കിലും
ഞാൻ ദൈവപുത്രനെന്നരുൾ ചെയ്തീശനെ സ്തുതിച്ചെങ്കിലു
മവനെനിക്കു പവിത്രനാം മേരിപുത്രൻ മാത്രമാണ്

മനുജനാ മേശുവെനിക്കഭിവന്ദ്യനാമാചാര്യനാണെന്നും
ശിഷ്യനാം ജൂഡാസു തന്നേയൊറ്റികൊടിക്കലും
അചഞ്ചലമാമാത്മധൈര്യമവൻ കർമ്മത്തിൽ ദൃശ്യമാക്കി
ഇക്കർമ്മമവനെ മനുജരിൽ ശ്രേഷ്ഠനാം മഹർഷിയാക്കുന്നു.

പാപം ചെയ്യാത്തവർ കല്ലെറിയട്ടെയെന്നോരവൻ മൊഴി
ആധുനീകമാമിക്കാലഘട്ടത്തിന്നുമേറെച്ചേർന്നുവരുന്നതാം
തെറ്റുകുറ്റങ്ങളേറ്റമുള്ളോനെ ശിക്ഷിപ്പവൻ തെറ്റു ചെയ്യോലാ
ഇപ്പാഠമാണെന്നെയേശുവാമാചാര്യനെ നമിപ്പിക്കുന്നതെന്നും.

മനുജർ തൻ തെറ്റിന്റെ ശിക്ഷ മരണമാണെന്നവൻ ചൊല്ലി
ത്യാഗിയാമവൻത്തന്നെ മനുജന്റെ ശിക്ഷ ധീരമായേറ്റെടുത്തെന്നോതി
വേദനപൂണ്ടോരു കുരിശുമരണമാം ശിക്ഷയേറ്റെടുക്കിലും
ശിക്ഷിച്ചവനെ യേശു ശപിച്ചില്ല, ശകാരിച്ചില്ലൊരിക്കലുമേ

ശക്തമാം കൈകളേകിയോരു മനുഷ്യന്നാലസ്യതയേറുന്നു
കർമ്മമെൻ ധർമ്മമല്ലെന്നും, അന്നമെന്നവകാശമെന്നു
മവൻ ചൊൽകെ, മുട്ടുമെങ്കിലേ വാതിൽ തുറക്കൂ
എന്നൊരാപ്തവാക്യം തന്ന യേശുവേ ദേവതുല്യനാകൂ

വിവേകിയായ മനുജന് ജ്ഞാനമേ ചൈതന്യം
ധർമ്മമേ കർമ്മം, ഇതാണവന്നെനിക്കു പകർന്നോരുപദേശം
അന്വേഷിപ്പിൻ നിങ്ങൾ കണ്ടെത്തും, നിനക്കുള്ളതിൽ പാതി
ദരിദ്രനാമയൽക്കാരന്ന്, ധാരയാമീ മഹദ്വാക്യമേയെൻ നമോവാകം

ദൈവമേ ഇവർ ചെയ്യുന്നതിവരറിയുന്നില്ല, യിവരോടു നീ
പൊറുത്തു കടാക്ഷിക്കേണമേ, കേൾക്കേണമേയെൻ യാചന
മനുജന്നുവേണ്ടി അമൃതത്തിൽ പുത്രനാം കൃസ്തുവിൻ പ്രാർത്ഥന
പ്രഭമങ്ങിടാതെ, ചേതന കെട്ടിടാതെയെൻ കർമ്മപഥത്തിലുണ്ട്.

ദേവതുല്യരാം മനുജർ ജനിച്ചൊരു ഭാരതത്തിൻ മണ്ണിൽ
യേശുവന്നെന്നൊരക്കഥ എന്നെക്കോരിത്തരിപ്പിക്കുമെന്നുമെന്നും
ത്യാഗത്തിൻ ദീപമായ് ജ്ഞാനത്തിൽ ജ്വലിച്ചോരെൻ ക്ഷേത്രം
യേശുവേയതിഥിയായ് സ്വീകരിച്ചതെൻ സംസ്കൃതിക്കഭിമാനം

അനുകരണീയമാമനവധി യേശുവിൻ ചരിതങ്ങളൊക്കെ
കാറ്റിൽ പറത്തി ദേവപ്രതിഷ്ഠയൊന്നവനായി വെക്കാൻ
പച്ച മനുഷ്യനാമെനിക്കാകുകില്ല, സുഹൃത്തേയെനിക്കാകുകില്ല
കർമ്മമെൻ ചര്യയാക്കുവാൻ അവനോടായ് കേഴുമെന്നും ഞാൻ

## ഭാരതീയ വിചാരധാര

മഹത്താണെൻ സംസ്കാരം ചൊല്ലുന്നുണ്ടെല്ലാരും!
എന്താണെൻ സംസ്കാരം അതിന്നാധാരമെന്തെന്ത്?
എന്നുണ്ണീ എന്നോടായ് ചോദിച്ചൊരാ ചോദ്യം
കുഞ്ഞുങ്ങൾ നിങ്ങൾക്കായ് വർണ്ണിക്കാമീവരിയിൽ

ധാരയായ് സംസ്കൃതി വിവരിക്കാനതികഠിനം
വരിവരിയായ് ചേർക്കേണം ആധാരഗ്രന്ഥങ്ങൾ
ഇവയിൽ നിന്നുതിർന്നോരു മുത്തുക്കളീ മലർ
കോർത്തോരു സംസ്കാര ഹാരമാണെൻ ധാര

ശ്രേഷ്ഠരാമാര്യരും ചേർത്തനവധി മുത്തുക്കൾ
തിളങ്ങുന്നവയോരോന്നും പ്രഭയാർന്നു ജ്വലിക്കുന്നു
ജ്ഞാനവും കർമ്മവും ചേർന്നൊഴുകും ഭക്തിയും
ഇവയാണെൻ ഭാരത സംസ്കൃതിക്കാധാരം

വേദങ്ങൾ ബ്രാഹ്മണം ആരണ്യം വേദാന്തം
വ്യാകരണം ശിക്ഷയും ഛന്ദസ്സും നിരുക്തവും
കൽപവും ജ്യോതിഷവും ഷഷ്ടങ്ങൾ വേദാംഗം
ആത്മീയ ധാരയിൽ അടിമണ്ണായ് നിൽപ്പിന്നും

ഋക്കുകളനവധി ചേർന്നോരു ഋഗ്വേദം
ശാഖകൾ രണ്ടായി ശാകലവും ബാഷ്കളവും
ഇന്ദ്രനും ചന്ദ്രനും സൂര്യനുമഗ്നിയും
പ്രപഞ്ചവും പ്രകൃതിയും നിറയുന്നീവേദത്തിൽ

കൃഷ്ണവും ശുക്ലവും രണ്ടായോരെജൂർവേദം
ശാഖകൾ വൃക്ഷങ്ങൾ പോലെവെ പിരിയുന്നു
കാണ്വവും കാഠകവും മാധ്യവും മിത്രയും
ചിലതായീവേദത്തിൽ ശതശാഖകളുണ്ടത്രെ!

ഗ്രാമ്യവും കാനനവും ഊഹവും ഊഹ്യവും
രാഗത്തിൻ പാടുന്ന ഋക്കുകളാണീ സാമം
ദേവരെ പ്രീതിക്കാൻ യാഗത്തിൽ ഉദ്ഗാതർ
പാടുന്ന സാമത്തിൻ ശാഖകളായിരം

പൂർവ്വമാം വേദങ്ങൾ ഋക്കതിലുമാദ്യമായ്
യാജുസ്സും സാമവും പൂർവ്വത്തിൻ ഭാഗമായ്
കാലവുമെത്രയും പിന്നിട്ടശേഷം താൻ
ചതുർത്ഥമാം അഥർവ്വവും വേദത്തിൻ ഭാഗമായ്

പ്രകൃതിയിൻ ജ്വാലകൾ കീർത്തിക്കും ഋക്കുകൾ
കർമ്മത്തിൻ കാണ്ഡങ്ങൾ അടങ്ങുന്നു യാജുസ്സിൽ
യാഗത്തിൻ ഗീതങ്ങൾ ഏറെയും സാമത്തിൽ
രോഗവും ശാന്തിയും അഥർവ്വത്തിൽ ചേരുന്നു.

കൃമികളും കൃഷികളും അഥർവ്വത്തിൽ വർണ്ണിക്കും
രാജ്യത്തിൻ രക്ഷയും, ഭൂമിതൻ സൂക്തവും
ശത്രുവിൻ നാശവും മിത്രത്തിൻ രക്ഷയും
രോഗത്തിൻ മുക്തിയും ഒട്ടനവധി വിഷയങ്ങൾ

ബ്രഹ്മാവും വിഷ്ണുവും രുദ്രനും ഇന്ദ്രനും
നിങ്ങളിൽ നിറയുന്നീ ഈശ്വര വിശ്വാസം
വേദങ്ങൾ പ്രകൃതിയെ സ്തുതിച്ചതാം വിശ്വാസം
ദശാബ്ദങ്ങൾ അഞ്ഞൂറ് കഴിഞ്ഞിട്ടും നിൽപിന്നും.

ശക്തമാം കൊടുങ്കാറ്റും മിന്നുന്നോരിടിവെട്ടും
ഭയങ്കരമാം വർഷവും വരളുന്ന ഭൂമിയും
അസഹ്യമാം രോഗവും പ്രകൃതിയിൻ കോപമായ്
കണ്ടവർ പൂർവ്വികർ സ്തുതിച്ചവർ പ്രകൃതിയെ

പ്രകൃതിയെ പ്രസാദിക്കാൻ പൂജിച്ചവരഗ്നിയെ
സൂര്യനെ ചന്ദ്രനെ ഞെട്ടിക്കും വരുണനെ
മോദമാം ഭക്ഷ്യങ്ങൾ കനിയാനായ് കീർത്തിച്ചു
വളമുള്ളൊരു ഭൂമിയെ ആദ്യന്തം വേദത്തിൽ
കർമ്മവും സ്തുതികളും നിറയുന്ന യാഗങ്ങൾ
ബ്രാഹ്മണ ഗ്രന്ഥത്തിൽ ഋഷിവര്യർ ചേർത്തെഴുതി
യാഗങ്ങൾ ലോഭിച്ചു ഹവനങ്ങൾ അർപ്പണം
ധ്യാനവും, ത്യാഗവും അചാരഭാഗമായി

ഐതരേയം കൗഷീതകി ഋഗ്വേദബ്രാഹ്മണം
ശതപഥം തൈത്തിരീയം വേദമാം യജുസ്സിനും
സാമത്തിൻ ബ്രാഹ്മണം ലഭ്യമായ് പത്തെണ്ണം
ബൃഹത്താം ഗോപഥം അഥർവ്വത്തിന്നുമായ് വന്നു.

ശ്രേഷ്ഠരാം തപസ്സികൾ കാനനവാസികൾ
ഭൗതിക ജീവിതം വിരക്തിയാൽ വിട്ടവർ
പരമാത്മ ഭാഗമാം ജീവാത്മ തത്ത്വത്തെ
ആരണ്യകങ്ങളിൽ വർണ്ണിച്ചു വർണ്ണിച്ചു

വിശാലമാം പ്രപഞ്ചത്തെ പരമാത്മ ജ്വാലയായ്
വിളക്കതിൽ ജ്വാലയെ ജീവാത്മന്നുപമയായ്
രണ്ടിലും ചൊരിയുന്ന പ്രകാശത്തിൽ തത്വമായ്
ഉപനിഷദ് ഗ്രന്ഥങ്ങൾ കീർത്തിപ്പൂ ബ്രഹ്മത്തെ

ഭാരത സംസ്കൃതിക്കുജ്ജ്വല പ്രഭയേകും
അഷ്ടാധികശ്ശതം ഉപനിഷത്തിവ്വിധം
ഋക്കിന്നു പത്തും യജുസ്സിന്നരശതം
സാമത്തിൽ പതിനാറും ദ്വാത്രിംശമഥർവത്തിന്നും

ശ്രേഷ്ഠമാം വേദത്തെ മനനത്തിന്നായിട്ട്
നിയമങ്ങളനവധി ചേർത്ത് ചേർത്ത്
ശിക്ഷതൻ ഗ്രന്ഥത്തിൽ മഹർഷിമാരെഴുതി
യംഗങ്ങളാറതിൽ ഒന്നാമതായി.

അക്ഷരം, വാക്കുകൾ ചേർക്കുന്നതിന്നായി
നിയമങ്ങൾ പലതും വ്യാകരണഗ്രന്ഥത്തിൽ
പാണിനിമാർ ക്രോഡിച്ചു ഭാഷതൻ സംസ്കാരം
ഭാരതവ്യവഹാര ഭാഷകൾക്കിതാധാരം

പര്യായം നാനാർത്ഥം വൈദീകപദങ്ങളിൽ
എന്തെന്ത് സ്വാധീനം വർണ്ണിക്കും നിരുക്തവും
ശ്രേഷ്ഠനാം യാസ്കൻ രചിച്ചോരു ഗ്രന്ഥവും
ഭാരത സംസ്കൃതി ഭാഷയിൽ നിഘണ്ഡുവായ്

വേദത്തിൻ ഋക്കുകളിൽ ഭിന്നമാം പദസംഖ്യകൾ
ചേരുന്ന നിയമങ്ങൾ ആചാര്യൻ പിംഗളൻ
ഛന്ദസാംഅംഗത്തിൽ വരിവരിയായെഴുതി
നൂതനമാം കാവ്യങ്ങൾ രചിക്കുന്നീ നിയമത്തിൽ

സമയത്തിന്നാധാരം ഭൂഭ്രമണ പ്രദക്ഷിണം
വൈദീകകർമ്മങ്ങളനുഷ്ഠിക്കും ശുഭസമയം
അംഗങ്ങളിൽ ചക്ഷുവാം ജ്യോതിഷഗ്രന്ഥത്തിൽ
ജ്യോതിഷശ്രേഷ്ഠരായ ഋഷിതുല്യർ വർണ്ണിച്ചു.

ലാഘധൻ രചിച്ചൊരു വൈദീക ജ്യോതിഷം
ഭട്ടനും ഭാസ്കരനും വർണിച്ചു ശാസ്ത്രമായ്
ശുഭസമയം കാണാനായ് നാമിന്നും നോക്കുന്ന
ജ്യോതിഷം, നിമിത്തവും, പ്രശ്നവും ചേരുന്നു.

ശുഭകർമ്മം ശുഭസമയം ശകുനങ്ങളെന്നിവ
ആചാര വിശ്വാസ ഭാഗമായ് നാമിന്നും
കാണുന്ന സംസ്കൃതി ജ്യോതിഷ ശാസ്ത്രത്തിൽ
നൂറ്റാണ്ടു പിന്നിലായ് പൂർവ്വികർ ചേർത്തെഴുതി

വൈദീകകർമ്മങ്ങൾ ഗൃഹ്യകർമ്മങ്ങളും
വ്യക്തിയും കുടുംബവും സമൂഹവും രാഷ്ട്രവും
ചരിക്കുന്ന സുദൃഢമാം നിയമങ്ങൾ കൽപത്തിൽ
വർണ്ണിക്കും ഋഷിവര്യർ സുദീർഘമാം ശാസ്ത്രമായ്

വൈദീകകർമ്മങ്ങൾ ശ്രൗതസൂത്രങ്ങളിൽ
ഗൃഹസ്ഥർതൻ കർമ്മങ്ങൾ ഗൃഹ്യസൂത്രങ്ങളിൽ
സമൂഹവും രാഷ്ട്രവും ചെയ്യേണ്ടും കർമ്മങ്ങൾ
കൽപത്തിൻ ഭാഗമാം ധർമ്മശാസ്ത്രത്തിലും

മരണാന്തര ക്രിയകളും പിതൃമേധകർമ്മവുമായ്
കഠിനമാം വിധികളിൽ വരുന്നോരോ തെറ്റുകൾ
പൊറുക്കാനായ് പലവിധം ക്രിയകളും ചേരുന്നു.
കൽപത്തിൻ ഭാഗമാം പ്രായശ്ചിത്തത്തിങ്കലും

യാഗകർമ്മത്തിന്നായ് കുണ്ഡവും ശാലയും
യജ്ഞപാത്രങ്ങളും വർണിക്കും സുൽബവും
ആധുനികശാസ്ത്രമായ് കൽപത്തിൽ ജ്യാമിതി
ആധാരമായ് വരും സുൽബസൂത്രങ്ങളിൽ

യാഗകർമ്മങ്ങൾ തൻ ഭേദങ്ങൾ കാൺവതു
ഭിന്നകൽപങ്ങളിൽ ഋഷിവര്യർ ചേർത്തതാം
ജാതിമാനം ഗൃഹ്യകർമ്മങ്ങളിലേറ്റം മുഴച്ചിടും
കൂടാതെ ഋഷിക്കളിൻ ഭിന്നമാം മതങ്ങളും

നാമെല്ലാം പാലിക്കും ആത്മീയ സംസ്കൃതി
ആയിരമായിരം വർഷങ്ങൾ പിന്നിട്ടു
ശതശ്ശതം ഋഷിവര്യർ ഓരോരോക്കാലത്തായ്
മുഴുക്കിയ തീർത്ഥത്തിൻ ധാരകൾ മാത്രമാം.

സ്ത്രീകളിൻ സ്ഥാനവും പുത്രന്മാർ ധർമ്മവും
ഗൃഹസ്ഥരിൻ കർമ്മവും അതിഥിയിൻ പൂജയും
ജ്ഞാന സമ്പാദനം വിദ്യാർത്ഥി കർത്തവ്യം
സുദീർഘമായ് വർണ്ണിപ്പൂ ഗൃഹ്യസൂത്രങ്ങളിൽ

പ്രജകളെ പാലിക്കും രാജാവിൻ കർത്തവ്യം
ധർമ്മിയാം നൃപേശന്റെ കർത്തവ്യമൊക്കെയും
നമ്മുടെ സംസ്കാര തന്തുക്കളിവ്വണ്ണം
പലപല ഋഷിവര്യർ ചിന്തിച്ചു ചേർത്തെഴുതി.

നിങ്ങളിക്കാണുന്ന ഭക്തിയും ചിന്തയും
കർമ്മവും ധർമ്മവും സുദീർഘമാം കൽപത്തിൽ
വൈദീകഋഷിവര്യർ ലോകനന്മയ്ക്കായ് തന്നു
അന്ധവിശ്വാസം ചേർന്നതിൻ കൂട്ടത്തിൽ

നാമിന്നു പാലിക്കും ഭൗതീക സംസ്കൃതി
വേദത്തിന്നംഗങ്ങൾ തന്നുപാംഗങ്ങളായ്
അർത്ഥശാസ്ത്രത്തിലും ബ്രഹ്മവേദത്തിലും
ശിൽവേദത്തിലും വർണ്ണിക്കും കൃത്യമായ്

ഗാനങ്ങൾക്കാധാരം ഗാന്ധർവ വേദവും
യുദ്ധകർമ്മങ്ങൾ ധീരമായ് ധനുസ്സിലും
ഇവ്വണ്ണം ചതുർത്ഥങ്ങൾ സുദീർഘമായുപവേദം
വളരുന്നു പടിപടിയായ് നൂതനജ്ഞാനവുമായ്

സമ്പത്തിൻ കാര്യങ്ങൾ അർത്ഥശാസ്ത്രത്തിലും
വാപി നിർമ്മാണം ഗൃഹനിർമ്മാണവും
കോട്ടയും ശിൽപവും ശിൽപവേദത്തിലും
ചികിത്സയും വർണ്ണിപ്പൂ ബ്രഹ്മവേദത്തിങ്കലും

തത്വശാസ്ത്രത്തിന്റെ അത്യുന്നതതത്ത്വം
സാംഖ്യവും ന്യായവും വൈശേഷികം മീമാംസ
പൂർവവുമുത്തരവും യോഗയും ദർശനമായ്ത്തിർന്നു
തുച്ഛമാം വരികളിൽ ഗഹനമായ് വർണ്ണിപ്പൂ

വ്യക്തിയിൻ ജീവിതം പുരുഷാർത്ഥപ്രാപ്തിക്കായ്
ധർമ്മങ്ങൾ അർത്ഥങ്ങൾ കാമവും മോക്ഷവും
ആത്മീയ സൂത്രത്തിൽ കോർത്തെടുത്തീടുന്നു
മഹത്വമാം ഭാരത സംസ്കൃതിയൊന്നിലേ

പുരാണങ്ങൾ പതിനെട്ടുമത്രയുമുപപുരാണം
രാഷ്ട്രത്തിൻ ശ്രേഷ്ഠവും ദേശത്തിൽ മഹത്വവും
തീർത്ഥത്തിൻ പവിത്രതയും അവതാര മഹത്വവും
വ്രതത്തിന്റെ പുണ്യവും ചേരുന്നതിൽ ഖണ്ഡങ്ങളായ്

ജീവിതധാരയിൽ ചേർക്കുന്നതിന്നുമായ്
രസങ്ങളാം കഥകളിൽ വർണ്ണിപ്പീപുരാണങ്ങൾ
ദേവനുമന്യനല്ല മർത്ത്യനായ് പിറക്കുകിൽ
ശ്രീരാമ ചരിതവും ചൊൽവതുമതുതന്നെ.

അനവധി സ്മൃതികളും ഇതിഹാസ ചരിതവും
ജീവിതയജ്ഞത്തിൽ വ്യക്തിയും രാഷ്ട്രവും
പാലിക്കും ധർമ്മങ്ങൾ അണുവണുവായ്
അനുഭവ കഥ രൂപാൽ ഗഹനമായ് വർണ്ണിപ്പൂ

വ്യക്തിയും സോദരനുമമ്മയുമച്ഛനും
ഭാര്യയും ഭർത്താവും സേവകനും രാജനും
കർമ്മപഥത്തിൽ ചരിപ്പതു നിത്യവും
ശ്രീരാമചരിതവും വായിക്കിലുൾക്കൊള്ളാം.

ശ്രേഷ്ഠമാം ധർമ്മങ്ങൾ പാണ്ഡവ സോദരരും
അധർമ്മ കർമ്മങ്ങൾ കൗരവ സോദരരും
ചെയ്വതും ഫലവും വർണ്ണിക്കുമിതിഹാസ
ഭാരത സംസ്കൃതിക്കിതുതന്നെ പാഠവും.

സനാതനമാം ഗംഗ നിറഞ്ഞൊഴുകീ സഹസ്രാബ്ദം
നമ്മൾ തൻ പൂർവ്വികർ ചെയ്തതാം കർമ്മഫലം
ഇനിയുമീധാരകൾ മുറിയാതൊഴുകാനായ്
നമ്മളാൽ കഴിവതും ചെയ്യേണം നിർണ്ണയം

ബാഹ്യമാം ശക്തിതൻ സ്വാധീന വലയത്തിൽ
എണ്ണവറ്റുന്നൊരു ജ്യോതിസ്സുപോലവേ
മങ്ങുന്ന ജ്വാലകളണയാതെ നോക്കേണം
അസംസ്കൃത ഭാരതം മൃതദേഹം പോലെയാം

എന്നിലും നിന്നിലും ജ്വലിക്കുമീ ചേതന
ബ്രഹ്മ ചൈതന്യവും രാഷ്ട്ര ചൈതന്യവും
ശ്രേഷ്ഠമായ് കാത്തുകൊൾകെന്നെന്നും നിലയ്ക്കാതെ
ധർമ്മത്തെ രക്ഷിപ്പവന്നെ ധർമ്മവും രക്ഷിച്ചീടുമുണ്ണീ

## ശ്രേഷ്ഠനാം മർത്ത്യൻ ?

സൃഷ്ടാവിൻ സൃഷ്ടിയിൽ ശ്രേഷ്ഠനോ നീ?
കുഞ്ഞാടിൻ ശക്തിയും പരിമിത പ്രാപ്തിയുമാം നീ
ജീവജാലങ്ങളിലേറ്റം തുച്ഛനാം മർത്യാ നീ
സൃഷ്ടാവിൻ സൃഷ്ടിയിൽ ശ്രേഷ്ഠനോ?

വേട്ടനായിൻ നാസികയോ ചീറ്റപുലിയിൻ വേഗതയോ
ഗരുഡന്റെ കാഴ്ചയോ മാർജ്ജാരന്റെ മൗനയാനമോ
വാവലിൻ കർണ്ണമോ ഹമ്മിങ് പക്ഷിയിന്നൂർജ്ജമോ
മാനവാ ! ഇവക്കൊപ്പമെത്താത്ത നീശ്രേഷ്ഠനോ?

മണ്ഡൂകത്തിൻ ചാട്ടമോ കങ്കാരുവിന്നോട്ടമോ
ജലമില്ലാ രാജ്യത്തലയും ഒട്ടകത്തിൻ തൃഷ്ണയോ
മൂർഖൻ പാമ്പിൻ വിഷമോ മർക്കടന്റെ കുതിപ്പോ
പൂന്തത്തയിൻ ഭാഷയോ മർത്ത്യാ! നിന്നിൽ മഹത്വമെന്തേ?

മഞ്ഞിലലയും കരടിയോ പഴുക്കും മണ്ണിലെ പുഴുവോ
നിറം മാറ്റുന്നോരോന്തോ ഓർമ്മനിർത്തും ശുനകനൊ
ചിരിതൂകുമൊരു ഡോൾഫിനോ മുട്ട നൽകും കോഴിയോ
അമൃതേകും ധേനുവോ മർത്ത്യാനിനക്കാകുന്നതെന്തേ?

ദിനരാത്രങ്ങൾ ശീതോഷ്ണം പകരുന്നീ ലതകളോ
മുകുളം നീക്കിയ വൃക്ഷത്തിലുതിരും ശതശാഖകളോ
പ്രകാശത്താലന്നജം നൽകും വൃക്ഷലതയിൻകർമ്മമോ
അന്യാധീനനാം മർത്യാ നിനക്കുള്ളോരു ശ്രേഷ്ഠതയെന്തേ?

തരുവിൻ തടിയും തണ്ടും ഇലയും നിന്നാവരണമായ്
പൂവും കായും വേരും നിൻ ഭക്ഷ്യമായ്
മൃഗത്തിൻ പാലും മുട്ടയും മാംസവും തിന്നുന്നു നീ
പ്രകൃതിയിൻ അടിമയാം നീ പ്രപഞ്ചത്തിൻ രാജനോ?

പൊട്ടിച്ചിരിക്കാനാകും നിനക്ക് പൊട്ടിക്കരയാം
വിവേചിച്ചറിയാനാകുംപോലെ വിവരങ്ങളറിയാം
സ്നേഹിക്കാനറിയുംപോലെ വെറുക്കാനുമറിയാം
നിനക്കർത്ഥമാകുകിൽ ജന്തുക്കളേറ്റം ചെയ്വൂ ഇതെല്ലാം

ബുദ്ധിയും ശക്തിയും ജ്ഞാനവും ശേഷിയും
ഇപ്രപഞ്ചത്തിന്നതിർത്തിയുമായ് തുലനം ചെയ്കേ
മർത്യാനിൻ ഗഹനമാം പരിമിതിയിന്നതിരുകൾ
നമ്രശിരസ്കനാമടിമയാം നിൻജ്ഞാനത്തിലുദിപ്പൂ

നിൻ വികൃതമാം ശ്രേഷ്ഠത ഒന്നുകൊണ്ടുമാത്രമാം
നിൻ ജാതി, നിൻ മതം, നിൻ ഭാഷ, നിൻ രാജ്യം
അതിരുവെച്ചതിരുവെച്ച് ശ്രേഷ്ഠനായ്തീർന്നു നീ
എല്ലാം ലഭിക്കിലും സ്വാർത്ഥത മാത്രം നിൻ ശ്രേഷ്ഠത! ■

## ശാസ്ത്രവും പ്രകൃതിയും

അനന്തമജ്ഞാതമത്യത്ഭുതമീ
അതിവിസ്തൃത പ്രപഞ്ചവും പ്രകൃതിയും
കോടാനുകോടി നക്ഷത്രങ്ങളും
ലക്ഷങ്ങളാം ക്ഷീരപഥങ്ങളും

ജ്വലിക്കുന്നനവധി സൂര്യനും
കറങ്ങുന്നുപഗ്രഹങ്ങളുമായ് ഗ്രഹങ്ങളും
ശ്മശാന ശാന്ത ശൂന്യമാ ഗ്രഹ
പ്രതലം ഉറങ്ങാതങ്ങനങ്ങാതിരിപ്പൂ

ഗാന്ധാരി മക്കളിൽ ശവം കാണുമ്പോൾ
പരതുന്നീ പ്രപഞ്ചം മനുജൻ
ജ്വലിക്കും സൂര്യന്മാരും, തിളങ്ങും നക്ഷത്രങ്ങളും
ക്ഷയിക്കും ജ്യോതിസ്സുകളും
മിന്നൽപിണർപോൽ പായുമുൽക്കകളും
വാലുമായ്‌വരും ധൂമകേതുവും
അകലെയിക്കൊച്ചുഭൂവിൽ
ശാസ്ത്രജ്ഞനാം മനുജൻ 'സൂക്ഷ്മമായ്' കണ്ടു.

തണുത്തുറഞ്ഞു തിരിയുന്നോരു
ഗ്രഹത്തിൻ ഗർഭത്തിലെ കത്തിക്കാളുമഗ്നിയും
കോടിയുഗങ്ങൾ കറങ്ങി ക്ഷീണിച്ച
ന്ത്യം കാണുന്ന 'കറുത്ത ദ്വാരവും'
മേഘ-പൊടി പടലങ്ങളുറച്ച്
ഘനമാകുന്ന പുത്തൻ ഗ്രഹമണ്ഡലങ്ങളും
പ്രപഞ്ചത്തിലൊരിറ്റു ദേശത്ത
നുനിമിഷം നടക്കുന്നീ അത്യത്ഭുതങ്ങൾ

'കറുത്ത ദ്വാരത്തിൽ' നിന്നുദിക്കും
പ്രകാശം തിരിഞ്ഞതിൽ പതിക്കുന്നതും
അതിലൊരു തരിയിൻ ഭാരവും
ഉൽക്കകൾക്കിടക്ക് ചരിക്കുന്നീ ഗ്രഹങ്ങളും
അലക്ഷ്യമാം ലക്ഷ്യത്തിലേക്കീ
പ്രപഞ്ചത്തിൻ യാനവും ഓംകാരധ്വനിയും
പൊട്ടിച്ചിതറുമാവേഗത്തിൽ
തിരിയുമിവയൊക്കെയും അതിലെരിയും തീയും

അനന്തവിസ്തൃതമാമിപ്രപഞ്ചത്തിലെ
കൊച്ചു ക്ഷീരപഥത്തിലെ
കുഞ്ഞു സൗരയൂഥത്തിലെ കറങ്ങി
ത്തിരിയുമീ ഇത്തിരി ഭൂവിൽ
ഗർഭത്തിൽ കത്തിയുരുകും ലോഹവും
പുച്ഛത്തിൽ പ്പാറയാം മഞ്ഞും
ഗഹനമാം നദികളും അത്യത്ഭുതം
വെള്ളത്തുള്ളി വീഴാ സഹാറയും

ദശകോടി വർഷങ്ങൾ പിന്നിലിവിടെ
ശ്മശാന ഭയങ്കര ശാന്തത
നിറയുമീ മണ്ണിലിന്ന് ലക്ഷം വർഗ്ഗം
വൃക്ഷങ്ങളും മൃഗങ്ങളും വസിപ്പൂ
ക്രമീകരിച്ചൊരീ ശീതോഷ്ണവും
ഗർജ്ജിക്കും മേഘങ്ങളും, ജീവവായുവും
തന്നീ കൊച്ചുധരയിൽ മാത്രം ജീവൻ
തുടിപ്പാരംഭിച്ചതെന്തൊരതിശയം

പ്രകൃതിയിൻ ഭ്രൂണമായ് കാർബണും
ഹൈഡ്രജനും തന്മാത്രകളായ്
ചേർന്ന ഞെട്ടിത്തെറിക്കുമിടമിന്നലിൽ
വൈദ്യുതിയാൽ നൈട്രജനുമായി
ജീവവായുവുമായ് പിന്നെ
അമിനാമ്ലങ്ങളാം സംയുക്തങ്ങളായി
പ്രകൃതി മാതാവിൻ ഗർഭപാത്രത്തിലിവ
ജീവന്റെ തുടിപ്പേറ്റുവാങ്ങി

വൈറസും ബാക്റ്റീരയയും അമീബയും
തുടർന്നങ്ങനവധി മൃഗങ്ങളും
കുഞ്ഞു സസ്യങ്ങളും ലതകളും
വൻ വൃക്ഷങ്ങളും ഭൂവിതിലുദിച്ചു
വിവേകിയാം മനുജൻ ജനിക്കും മുമ്പേ
ദിനോസാറുകളനവധി മണ്ണടിഞ്ഞു.
ഭീകരമാമനേകം ജീവികൾ വൃക്ഷങ്ങളു
മിവിടെനിന്നന്ത്യയാത്രയായ്

അതിവിസ്തൃതമാം പ്രപഞ്ചത്തിൻ
ഉൾക്കാഴ്ചക്കായ് പരതുംപോലെ
അതി സൂക്ഷ്മമാം ജീവകോശത്തിൻ
ഘടനയും ശാസ്ത്രമെത്തിനോക്കി
ബീജസംകലനവും, ജനനവും വളർച്ച
യുമന്ത്യവുംജഡവുമെല്ലാം
സെല്ലുകൾ കോടാനുകോടി ചേരുന്ന
കോശവും, അംഗവുമതിൻ കർമ്മവും

സസ്യത്തിൻ വളർച്ചയും വർണ്ണപൂക്കളും
പൂമ്പൊടികളും കുഞ്ഞിക്കുരുവും
ഭൂ മാതാവിൻ മടിയിലിരുന്നു വളർന്നു
വികസിച്ചുകായ്ച്ചു നിൽക്കുന്നതിൽ

കൃത്യമായ് പഠിച്ചീടുകിൽ ശാസ്ത്ര
ഗ്രന്ഥങ്ങളെത്രലക്ഷം രചിക്കാം.
ബുദ്ധിയും കർമ്മശേഷിയും നൽകി
പ്രകൃതി മനുഷ്യനെ സൃഷ്ടിച്ചതതിന്നോ.

ഇലക്ട്രോൺ സൂക്ഷ്മദർശിനിയിലിന്നും
ശാസ്ത്രം സൂക്ഷ്മകോശം പഠിപ്പൂ
ദൂരദർശിനിയാൽ പ്രഞ്ചത്തിന്ന
തിരുമവൻ കാണാൻ ശ്രമിച്ചുപോൽ
ബാഹ്യമാം ശരീരത്തിലന്തർലീനമായ
ചേതനാശക്തിയിൻ പാഠവും
പഠിച്ചു പഠിച്ചുൾക്കൊള്ളാൻ
ശ്രമിക്കലുമന്ത്യമാമുത്തരം ലഭിച്ചീല

അത്യാധുനീകമാം കമ്പ്യൂട്ടറിൻ
ക്രിയാ ശേഷിയാൽ പഠനം നടത്തവേ
ഗഹരങ്ങളാം വിജ്ഞാനഗർത്തത്തി
ലനവധി ഊടുവഴികൾ കാൺവൂ
സ്തംഭിച്ചു നിൽക്കുന്നീ 'ശാസ്ത്രജ്ഞർ'
കൊച്ചു തന്മാത്രകളിൻ സത്യംപോലുമറിയാതെ
അതിപണ്ഡിതർ ഇന്നറിവൂ
സങ്കീർണ്ണമാമീ പ്രശ്നത്തിനുത്തരം പ്രകൃതിധർമ്മം

പ്രപഞ്ചത്തിലനന്തകോടി ജ്യോതിസുകളിൽ
ഒന്നാം ചന്ദ്രനിൽ എത്തിനിൽപൂ
ജന്തുവൃക്ഷാദികളിൻ കോശത്തിലൊരു
ഘടകമാം ജീനുകൾ നിർമ്മിച്ചു നിൽപ്പൂ
പ്രപഞ്ചസത്യമറിയാൻ ശാസ്ത്ര
ത്തിലൂടെയിനിയുമെത്രചരിക്കണമയ്യോ
തീരത്തിലിരിപ്പീ കൊച്ചുബാലൻ
ഹന്ത കടലിൻ കഥയെന്തറിവൂ
വൻ വൃക്ഷത്തിൻ മൂലങ്ങളെടുക്കും
ജലം രവിയിൻ പ്രകാശവും ചേർത്ത്
ഇലകൾ നിർമ്മിക്കുമൊരന്നജം
കൊച്ചുമൊട്ടുകൾ വിടർന്ന് വികസിച്ച്
പൂവായ്, കായായ്, കുരുവായ്
തീർന്നതിലെ തുള്ളിയെണ്ണയിൻ ശാസ്ത്രം
കണ്ട ഞാനത്ഭുതസ്തബ്ധനായ് നമിപ്പൂ പ്രകൃതി മാതാവിന്നെ!

■

## കാനഡയിൽ മഹാ ബലിക്കു സ്വാഗതം

മഞ്ഞും മലകളും മലരും നിറയും
മനോജ്ഞ തീരം മലയാളം
ധർമ്മഭൂമിയിൽ കർമ്മഭൂവായ്
തിളങ്ങും ക്ഷേത്രം മലയാളം

പശ്ചിമഘട്ടം അതിരുവരയ്ക്കും
പച്ചനിറഞ്ഞൊരു മലയാളം
അറബിക്കടലിൻ തലോടലേൽക്കും
അരുവികൾ നിറയും മലയാളം

ആദിശങ്കരൻ ആര്യഭട്ടൻ
വീരപഴശ്ശി തൻ മലയാളം
ധർമ്മപഥത്തിൽ കേരള ജനതയെ
കോർത്തിണക്കിയ മാവേലി

പൊന്നിൻ ചിങ്ങപുലരിയിൽ
ഞങ്ങൾ, പൂക്കളുമായ് കാക്കുന്നു
കനോല പൂക്കും കാനഡ ദേശം
സ്വദേശമാക്കിയ മലയാളീ

കഴിഞ്ഞകാല സ്മരണയുമായി
മനം നിറഞ്ഞെതിരേൽക്കുന്നു.
പൊന്നിൻചിങ്ങം ഓണത്തപ്പനെ
സ്വാഗതമരുളുന്നു ഞങ്ങൾ
സുസ്വാഗതമരുളുന്നു.

## വിശ്വരൂപം

ആത്മചൈതന്യമേ പരമാത്മ ചൈതന്യമേ
കുരുക്ഷേത്ര ഭൂവിൽ ദർശനം നൽകിയ
പ്രപഞ്ചം നിറയുമീ പ്രഭ ചൊരിയുന്നോരു
വിശ്വരൂപമേ നമോവാകം നമോവാകം

സൂര്യജ്വാലയിൻ തേജസ്സേന്തി
സപ്തർഷികളിൽ ചൈതന്യവുമായ്
പാണ്ഡവ കൗരവ മധ്യേ നിൽപൂ
വിജയരൂപമേ നമോവാകം നമോവാകം

ധർമ്മശാസ്ത്ര വേദപ്പൊരുളുകളേകി
കർമ്മികൾക്കു ദാസനായിത്തീർന്നൂ നീ
പ്രകൃതീ ദേവിതൻ ചേതന തുളമ്പും
ആദിരൂപമേ നമോവാകം നമോവാകം

ദേവദേവേശ വിരാട് രൂപമേ നിൻ
മുന്നിൽ ധ്യാനിയായ് നിൽപൂ ഞാനെന്നും
സഹസ്രസഹസ്തങ്ങളാൽ ചൊരിയേണമേ
നിന്നനുഗ്രഹങ്ങൾ ഞങ്ങളിലെന്നുമെന്നും

ആത്മചൈതന്യമേ പരമാത്മ ചൈതന്യമേ
നമോവാകം നമോവാകം നമോവാകം

■

## എന്റെ മരണം

സായാഹ്ന സൂര്യനും പ്രഭായില്ലാതപ്പോൾ
കുഴഞ്ഞു താഴുന്ന തൃസന്ധ്യ നേരത്ത്
കുടുംബ ദീപവും കൊളുത്തിയെൻ ഭാര്യ
തൃസന്ധ്യ നേരവും ജപിക്കുന്നു പൗത്രർ

വിരിഞ്ഞ പൂമുഖത്തിരുന്നു ചിന്തിച്ചു
കഴിഞ്ഞ കാലത്തിൻ പല കിനാവുകൾ
മെലിഞ്ഞ ദേഹവും തുറിച്ച കണ്ണുമായ്
വെറുക്കുമേവരും നടന്നെൻ ബാല്യവും

പഠിക്കും ശാലയിലേകാന്തനായ് മാത്രം
സുഹൃത്തേതുമില്ലാ ചരിക്കുമാകാലം
കൊതിച്ചു യാചിച്ചെൻ മനസ്സിനൊരിറ്റു
കനിവു നൽകിയ പ്രിയമെൻ സോദരി

കിനാവു കാണിലും ഉതിർന്നുവന്നൊരു
മിഴിനീർതുള്ളിയും തുടച്ചു നീക്കിഞാൻ
സുഷുപ്തിയെന്നപോൽ തുടർന്നും
കണ്ടുഞാൻ കലാലയത്തിലും പഠിച്ചൊരാകാലം

പണിയെടുത്ത ഞാൻ പ്രഭാതകാലവും
സായാഹ്ന രാത്രിയും കടുത്ത ക്ഷീണത്തിൽ
ലഭിച്ച നേരത്ത് പഠിച്ചതെങ്കിലും
പരാജയതുല്യം വിജയം മാത്രമായ്

പരാജയബോധം അലിഞ്ഞ രക്തത്തിൽ
ഉയർത്തെഴുന്നേറ്റ വിജയ വിശ്വാസം
പലവിധം ശാസ്ത്രം പഠിക്കുന്നതിന്നായ്
കനിഞ്ഞു നൽകിയെൻ ജഗൽപിതാവന്ന്

അതികഠിനമാം ഗവേഷണകാലം
ക്രമത്തിൽ ദർശിച്ചു പകൽകിനാവിലും
വിദേശ വാസവും അനുഭവങ്ങളും
പലതുമിങ്ങിനെ മനസ്സിൽ വന്നുപോയ്

പല സുഹൃത്തുക്കൾ പല ബന്ധുക്കളും
അവസാനയാത്ര ചൊല്ലുന്നപോൽ തോന്നി
പലയനുഭവം ചിരിക്കുന്നെൻ മുന്നിൽ
അടുത്ത ജന്മത്തിൽ നമുക്ക് കാണണം.

ഉണർന്നു ഞെട്ടിഞാനേതോവിളികേട്ട്
പിതാവിൻ സോദരി വിളിപ്പടുത്തെന്ന
ചിരിച്ചുണർന്ന ഞാൻ കിതച്ചിരുന്നുപോയ്
മരണനേരവും അടുത്തതായ് കണ്ടു

വിയർത്തിരുന്ന ഞാൻ വിളിച്ചു പത്നിയെ
അവസാന തീർത്ഥം തരുന്നതിന്നായി
അടുത്തവരെല്ലാം പൊടുന്നനെയെത്തി
അറിയാതെൻ നാവിൽ ജപിച്ചു നാമവും

ജലവുമായെത്തി അടുത്തു നിന്നവർ
വിളിച്ചവരെല്ലാം മിഴിയടച്ചു ഞാൻ
ചിരിച്ചുറങ്ങുംപോൽ തികച്ചും തൃപ്തനായ്
ഇഹലോകവാസം വെടിഞ്ഞു ഞാനപ്പോൾ

സുദീർഘമാം കാലം എളിയ രീതിയിൽ
നടന്നൊരെൻമനം വഹിച്ച ദേഹത്തെ
പ്രിയമെൻ പുത്രനും കൊടുത്തതഗ്നിക്കായ്
ഒരു ബിന്ധുജലം കടലിൽ ചേരുമ്പോൽ

പ്രിയമെൻ മാതാവും പ്രിയമെൻ താതനും
അവരും ചേർന്നു ഞാൻ പ്രഭാവലയത്തിൽ
ദഹിക്കുമാദേഹം പിരിയുമാത്മാവ്
അകലത്തിൽ കണ്ടു സദാ സംതൃപ്തനായ്

ഇനിയൊരു ജന്മം അറിഞ്ഞു നൽകുകിൽ
ഇതേ ബന്ധുക്കളും ഇതേ ജന്മസ്ഥലം
ഇതേ കർമ്മങ്ങളുമിതേ ധർമ്മങ്ങളും
ജഗദീശാ ദേവാ കനിഞ്ഞു നൽകണേ!

ഇക്കർമ്മചക്രത്തെ ചരിപ്പിച്ചോരെൻ ദേഹമേ
ഇക്കർമ്മപഥത്തെ ജ്വലിപ്പിച്ചോരെൻ മനമേ
ഇവയെനിക്കു നൽകിയ പരമാത്മ ശക്തനേ
നിനക്കെന്നനന്തകോടി പ്രണാമം പ്രണാമം

രാഷ്ട്രായ സ്വാഹ രാഷ്ട്ര ഇദം ന മമ

■

**ഞാനീക്കവിതകളും സമർപ്പിക്കട്ടെ .......**

1993 - 94കളിൽ, കനേഡിയൻ ഗവൺമെന്റിന്റെ ഇന്റർനാഷണൽ ഫെല്ലോഷിപ്പ് ലഭിക്കാൻ ഭാഗ്യമുണ്ടായവരിൽ ഒരുവനായി അവിടെ ബയോകെമിസ്ട്രിയിൽ ഗവേഷണം നടത്തിയിരുന്ന കാലത്ത് എഴുതിയ ചില കവിതകളാണിവ. ഭാഷാശാസ്ത്രത്തിന്റെ ഏഴയൽവക്കത്തു വരാൻ യോഗ്യതയില്ലെന്നറിയാമായിരുന്നിട്ടും ഈ കവിതകളെഴുതി. ഏതോ ഒരു ജാതക ദശപ്പകർച്ചപോലെയാണിത് എഴുതിയത്.അതെഴുതിയതുകൊണ്ടു മാത്രം പ്രസിദ്ധീകരിച്ച് സമർപ്പിക്കുന്നു.ഞാനെഴുതി പ്രസിദ്ധീകരിച്ച പുസ്തകങ്ങളിലെ മലയാള-ഇംഗ്ലീഷ് ഭാഷകളിലെല്ലാം അക്ഷരത്തെറ്റുകളും വ്യാകരണ പിശകുകളുമെല്ലാമുണ്ട്. അതെനിക്കു നന്നായിട്ടറിയാം. എങ്കിലും അവസാനശ്വാസത്തിനു മുമ്പ് ചെറിയതെങ്കിലും പലതും ചെയ്തു തീർക്കാനുള്ള അത്യുൽക്കടമായ ആഗ്രഹത്തിൽ പല അടിസ്ഥാനരചനാ നിയമങ്ങൾപോലും അറിയാതെ എഴുതിയ ഈ വരികളിലും വിഭക്തിയേക്കാൾ കൂടുതൽ ഞാൻ ശ്രദ്ധിച്ചത് എന്റെ രാഷ്ട്രത്തോടും, പൈതൃകത്തോടുമുള്ള ഭക്തിയാണ്. അഭിനന്ദനങ്ങളറിയിച്ചില്ലെങ്കിലും കുറവുകൾ ചൂണ്ടിക്കാണിക്കാനപേക്ഷിക്കട്ടെ. എന്റെ മാതാപിതാക്കൾക്കും എന്റെ രാഷ്ട്രത്തിനും ഇതു സമർപ്പിക്കുന്നു.

**ഡോ. എൻ. ഗോപാലകൃഷ്ണൻ**

1 നവംബർ 2009
(കേരളപ്പിറവി ദിനം)